ശ്രീ.

"എൻ. എസ്. തത്വാലോക മന്ദിര ഗ്രന്ഥാവലി."

# (ബ്രഹ്മാഞ്ജലി.)

## ഖണ്ഡം ഒന്ന്.

---

സംപാദകൻ,

പണ്ഡിതപാദാംകാത്യാശ്രമി,

## ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി.

---

പ്രസാധകന്മാർ,

ആതിനാട്ട് തെക്ക നായർസമാജകാര്യദർശി കൊററിനാട്ട

കെ. നാരായണപിള്ള.

[illegible] പൂരിയത്ത് എൻ. രാമൻപിള്ള.

---

ഒന്നാം പതിപ്പ്—പ്രതി ൧൦൦൦.

---

"മനോമോഹനം" പ്രസ്സ്—കൊല്ലം.

---

[നാരായണപിള്ളയുടെ മുദ്രയില്ലാത്ത പുസ്തകം വ്യാജമെന്നു വിചാരിക്കപ്പെടും.]



൧൦൯൨.

(അണ ൪.)

## സമർപ്പണം.

---

'ആപാതജാഗതസുഖോല്ലയനം നരാണാം
പാപാപഹം പരപദപ്രതിസംകല്പോല്ലം
ബ്രഹ്മാഞ്ജലിംകൃതിമുദെ ഗുരുദൈവതസ്യ
ഡിംബാഹ്വയസ്യ പദയോരിമമർപ്പയാമി.

കൊററിനാട്ടു കെ. നാരായണപിള്ള,

പ്രസാധകൻ.

നോട്ട്—'ഡിംബ'നെന്നും ബാലശബ്ദപര്യായമുണ്ട്.

# അവതാരിക

നാം ഒരു പുതിയ ജീവിതത്തെ ആരംഭിക്കുന്ന ഘട്ടമാണ് പുലർകാലം. അപ്പോൾ നാം ആദ്യമായിച്ചെയ്യേണ്ടതു്, അതേവരെ നിദ്രയ്ക്കടിപ്പെട്ടു് മൃതപ്രായന്മാരായി കിടന്നിരുന്ന നമ്മെ പുത്രവാത്സല്യത്തോടുകൂടി വിശേഷിച്ചും കാത്തുരക്ഷിച്ച ജഗന്നിയന്താവിനെ ഭക്തിപുരസ്സരം ഉപാസിക്കുകയാകുന്നു. പ്രശാന്തരമണീയമായ പ്രഭാതസമയത്തു്, തിര്യഗ്യോനികളായ പക്ഷികൾപോലും, അവയുടെ കർണ്ണാനന്ദകരങ്ങളായ കളനിനദങ്ങൾ കൊണ്ടു് ആദിയും അന്തവുമില്ലാത്ത ഈശ്വരമാഹാത്മ്യത്തെ പാടി സ്തുതിച്ചു് നമ്മെ രോമാഞ്ചകഞ്ചുകിതരാക്കിത്തീർക്കുന്നില്ലയോ?

കീർത്തന-ശ്രവണ-മനനാദികൾ കൊണ്ടാണല്ലോ, പരമപുരുഷാർത്ഥമായ ആത്മൈക്യം സാധിക്കുന്നതു്. എന്നാൽ, സംസ്കൃതഭാഷാനഭിജ്ഞന്മാരായ മലയാളികൾക്കു്, ഭാഷയിൽ ഉൽകൃഷ്ടങ്ങളായ അദ്ധ്യാത്മതത്വങ്ങൾ അടങ്ങിയ സ്തോത്രഗ്രന്ഥങ്ങളുടെ അഭാവം നിമിത്തം, അറിഞ്ഞുംകൊണ്ടു് ഈശ്വരസങ്കീർത്തനം അനുഷ്ഠിക്കുക എന്നതു് ഒട്ടും സുകരമായിട്ടുള്ളതല്ല. ഈ പരിതാപകരമായ ന്യൂനതയെ പരിഹരിക്കുവാൻ പര്യാപ്തമായ ഒരു വിശേഷപ്പെട്ട വേദാന്തസ്തോത്രമാകുന്നു, "എൻ. എസ്. തത്വാലോകമന്ദിരഗ്രന്ഥാവലി"യുടെ പ്രഥമസഞ്ചികയായി പുറപ്പെട്ടിരിക്കുന്ന ഈ "ബ്രഹ്മാഞ്ജലി." "ശ്രീകണ്ഠാമൃതാർണ്ണവം" "യോഗാമൃതതരംഗിണി" മുതലായ

വിശിഷ്ട സംസ്കൃതകൃതികൾ നിർമ്മിച്ച്, വിദേശീയവിദ്വജ്ജനങ്ങളെപ്പോലും അത്ഭുതബഹുമാനവശംവദരാക്കി, സമുദായാഭ്യുദയത്തിനായി സർവ്വദാ യതിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളാൽ ലോകസംഗ്രഹാർത്ഥം സമ്പാദിതമായ പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രാശസ്ത്യത്തെപ്പറ്റി ഞാൻ വിശേഷിച്ചൊന്നും പറയേണ്ടതില്ല.

അല്പമെങ്കിലും ആസ്തിക്യബുദ്ധിയുള്ള കേരളീയരെല്ലാവരും ജ്ഞാനപ്രകാശകമായ ഈ സ്തോത്രരത്നത്തെ, ഇതിന്റെ പ്രസാധകന്മാരിൽ അകൈതവമായ കൃതജ്ഞതയോടുകൂടി സ്വീകരിച്ച്, ഭക്തിപരവശരായി നിരന്തരം പാരായണം ചെയ്താനന്ദിക്കുമെന്നാണ് എന്റെ പൂർണ്ണവിശ്വാസം.

കുന്നംകുളം.
ഫവ്വ-ന്ദ-ൻവ.

വള്ളത്തോൾ നാരായണമേനോൻ, (ഒപ്പ്.)

# വിജ്ഞാപനം.

ഈ പുസ്തകത്തിന്റെ ഉദ്ദേശനിർദ്ധാരണത്തിനായും മററും സംപാദകമഹാന്മാരിലൊരാളായ ഫ്രൻഫ്രസ്-ലെ ഒരു ലേഖകൻ മലയാളിയിൽ എഴുതിയിരുന്ന ലഘുലേഖനത്തെ താഴെ ഉദ്ധരിച്ചു സ്വല്പം പറയേണ്ടതത്ത്യാവശ്യമെന്നു തോന്നുകയാൽ വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

“പ്രാൎത്ഥനാമന്ദിരങ്ങൾ കെട്ടിയുണ്ടാക്കുക, തദംഗമായി ‘ഗ്രന്ഥാവലി’ നിൎമ്മിയ്ക്കുക മുതലായവയ്ക്കു” എന്നൊ ചില മഹാശയന്മാർ ഉത്സാഹിപ്പിച്ച അവസരങ്ങളിൽ അതിനെക്കുറിച്ചു കുറഞ്ഞൊന്നു പ്രസ്താവിക്കണമെന്നുണ്ടായിരുന്നു. പ്രവൃത്ത്യുന്മുഖമാകാഹിരുന്നതുകൊണ്ടു കാലദൈൎഘ്യം വന്നുപോയി. ഈയിട, അഭിജാതത്വം ഉന്നതപരീക്ഷാവിജയിത്വം ശ്ലാഘ്യപദസ്ഥിതി മുതലായവകൊണ്ടു മുന്നണിയിൽ നില്ക്കുന്ന ഒരു ധീരനായകശിഖാമണിയെക്കണ്ടു “ആചാരപദ്ധതി”യേയും മററും മുന്നിട്ടു സംസാരിച്ചപ്പോൾ പ്രാൎത്ഥനാമന്ദിരഗ്രന്ഥാവലിനിൎമ്മാണൌന്മുഖ്യംകൂടി പ്രസംഗത്തിൽപെടാനിടയായി. പ്രാൎത്ഥനാമന്ദിരത്തിന്റെ ഉദ്ദേശമെന്താണെന്നു അദ്ദേഹം ചോദിച്ചു. ഈശ്വരസംബന്ധമായ പ്രതിമ (പടംമുതലായതു)വെച്ചു ആരാധിക്ക, ശ്രവണംചെയ്യുക, ശ്രുതമായ അൎത്ഥം അടിയ്ക്കടി ചിന്തിയ്ക്കുക, ആത്മൈകത്വംധ്യാനിക്ക എന്നിവയായിരിക്കമെന്നു ഞാൻ സമാധാനം പറഞ്ഞു. അപ്പോൾ, ഈ ദ്ദേശകാൎയ്യങ്ങൾ വ്യവസ്ഥാപകന്മാർ നിരൂപിക്കപോലും ഉണ്ടാ

യിക്കാണുകയില്ലെന്ന് ആ മാന്യനും, അങ്ങനെ ഒരു പക്ഷേ വരാമെന്നിരുന്നാലും അതിലേ ആചാര്യന്മാർ ഇതെല്ലാം അനുസന്ധാനംചെയ്തുതന്നെ പറയുമെന്നു ഞാനും ആശയങ്ങൾ വെളിപ്പെടുത്തി. അതിനുശേഷം ഈ നാമധേയശ്രവണദശ ക്രീസ്തുപുരോഹിതച്ചടങ്ങിലേക്കൊ മറെറാ ചിത്തവൃത്തിയെ ബലാൽ ആകർഷിക്കുന്നതാകയാലും പ്രാർത്ഥനതന്നെ ഹിന്ദുമതരഹസ്യതത്വവിരുദ്ധമാകയാലും പേരുമാററേണ്ടതാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുകയും ഈ സങ്കല്പം എനിക്ക് ആദ്യമേ ഉണ്ടായിട്ടുള്ളതാണെന്നു ഞാൻ സമ്മതിക്കയുംചെയ്തു. ഇതുപോലെതന്നെ പല മാന്യന്മാരും ഈ വിഷയത്തെക്കുറിച്ച് എന്നോടു സംസാരിച്ചിട്ടുണ്ട്. ആകയാൽ പുതിയ നിർമ്മിതികൾക്കു നാമകരണം ചെയ്യുമ്പോൾ ലക്ഷണസമന്വയം കരുതി പ്രവർത്തിക്കുന്നതാണ് ഉചിതം. "പ്രാർത്ഥനാ,മന്ദിരശബ്ദങ്ങൾ" ഹിന്ദുമതത്തിൽ മുളച്ചുതഴച്ചുവന്നതാണെങ്കിലും "ശ്രുതിര്യോഗമപഹരതി" എന്നുള്ള ന്യായപ്രകാരം പ്രസിദ്ധിക്കു ബലമേറുന്നതാകയാൽ ക്രൈസ്തവാദി പ്രാർത്ഥനപോലെ ഒന്നു ക്ഷണനാകൊണ്ടു വൃത്തിയിൽ ആരൂഢമാകുന്നു. എന്നുതന്നെയുമല്ല "വടക്കൻചൊവ്വാഴ്ച മുടിപ്രാർത്ഥിക്കു, മലയാലപ്പുഴയ്ക്കു തുന്നിയരിപ്രാർത്ഥിക്ക" മുതലായ അഭിചാരകാമ്യപ്രാർത്ഥനപോലെ ഒന്നുതോന്നുകകൂടിച്ചെയ്യുന്നു. ഈ ദോഷങ്ങളെ നിരാകരിക്കുന്നതിനും മുൻപറഞ്ഞ അർത്ഥങ്ങൾ അന്തർഭവിപ്പിക്കുന്നതിനുമായി യോജ്യമായ നാമം സംഘടിപ്പിക്കണമെന്നു ബലമായി ശിപാർശചെയ്തുകൊള്ളുന്നു." ഇങ്ങനെ പീഠികയിട്ടുകൊണ്ടു നാമാർത്ഥം വ്യക്തമാക്കുന്ന വിവരണസഹിതം പേരുകൾ സൂചിപ്പിച്ച് പിന്നീട് "......മന്ദിരഗ്ര

ന്ഥാവലി രണ്ടുമൂന്നുശ്രേണിയിൽ ചെയ്യാനാരംഭിക്കണമെന്നു വിചാരിക്കുന്നതിനാൽ ഇതേക്കുറിച്ച് അഭിപ്രായം പറവാൻ അധികാരമുള്ളവർ സ്വാശയം "മലയാളി" നാമകപത്രദ്വാരാ അറിയിക്കണമെന്ന് അപേക്ഷിച്ചുകൊണ്ടു ഉപരമിക്കുന്നു" എന്നു പ്രസ്താവിച്ചിരുന്നതിനു യാതൊരു മറുപടിയും കാണാതിരിക്കയാൽ "അപ്രതിഷിദ്ധമനുമതംഭവതി" എന്നുള്ള ന്യായമനുസരിച്ചു മഹാജനസമ്മതിയനുമാനിച്ചു "തത്വാലോകമന്ദിരഗ്രന്ഥാവലി" എന്നാക്കിയതാകുന്നു.

ഇതിന്റെ സമ്പാദകനായ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, "പ്രാക് പുസ്തകഗ്രന്ഥശാസ്ത്രയ മദ്ധ്യലബ്ധാന്മൈകകണ്ഠേനോദിതേഭ്യസ്വപ്രമേയാഃ മാധുര്യകം സഹൃദയൈഃ പ്രണയേന ചേയമാനസോദയൻ സന്തോഹിതപമുക്തൈതിഭേതഃ" എന്നു കത്തിവാറിലെ ശ്രീമന്മഹാമഹോപാധ്യായബിരുദാങ്കിതപണ്ഡിതമഹാഗീതാഗ്നിശർമ്മ അവർകളും, "ശ്രുതിമധുരാണി തന്തം സ്വപരിജ്ഞാനപ്രദാനി പരിശീല്യ-രചനാനി ശ്രുതേ താം സമ്മോദനമുദ്രമഗോഹം" എന്നു മദ്രാസ് ഹൈക്കോർട്ട് വക്കീൽ മ. രാ. രാ. വിദ്വദ്വര എസ്. വെങ്കടരമണയ്യർ ബി. ഏ., ബി. എൽ., അവർകളും, "സ്വച്ഛതിങ്ങുന്ന പദപത്രങ്ങളനമഹത്തരാർത്ഥമധുനാവിധി സ്വാരസ്യപാടവഹാരാദ്യപാട്ടിത കവീന്ദ്രവാഗ്ഗിരീശ്രൂഃ-അത്ര സമൃദ്ധിഹമാകുന്നു ഹൃദിഭ്രമ ശോഭപൂർവ്വ ബുദ്ധന്മസ്ഥം ഹൃദാസി മമപണ്ഡിതപ്രകരമസ്തകസ്ഥിതിമഹീയതാം" എന്നു വിദ്വന്മണി മഹിമശ്രീ പന്തളത്തു തമ്പുരാനവർകളും, "ജ്ഞാനഭക്തിരസവദ്ധ്കംസ്ഥനാം നാളികേരപരിപാകരീതിമൽ-ഭാവ

ശങ്കപദൈരലംകൃതം കസ്യമാനസമിദാനരഞ്ജയേൽ" എന്നു കല്ലിക്കോട്ടു ശാബ്ദിക നാരായണശാസ്ത്രികളാലും, "I cannot describe the delight that I feel over those two most precious booklets of yours which I got yesterday......Especially do I value the Yogamritatarangini; the subject interests me deeply......" എന്നു 'ഷിക്കാഗോ' സർവ്വകലാശാലാസംസ്കൃതാദ്ധ്യാപകൻ ഡാക്ടർ മേയർ മഹാശയനാലും, "——The books are such as cannot but please the votaries humble though they be like myself, at the holy shrine of the Goddess Sharada." എന്നു ഭവനഗരത്തിലെ ശ്രീമാൻ ഛഗൺലാൽ ടി ദ്വിവേദിയാലും മററു പല മഹാവിദ്വാന്മാരാലും ബഹുധാ പ്രശംസിക്കപ്പെട്ടുള്ള കൃതിപരമ്പരയുടെ രചയിതാവാകയാൽ പാഠയോഗ്യതയ്ക്കായി ഈ കൃതിയുടെ പ്രാശസ്ത്യത്തെക്കുറിച്ചു വർണ്ണിക്കേണ്ടതില്ലെന്നുവിശ്വസിക്കുന്നു.

"ശാഖീമുരട്ടു നനച്ചാൽ മതിയല്ലൊ" എന്നു കരുതി ഗുണപൌഷ്കല്യത്തോടുകൂടിയ മററു രണ്ടു മഹാശയന്മാരുടെ രചനകളെക്കുറിച്ച് പ്രത്യേകം വർണ്ണിക്കുന്നില്ല. മുൻകാലത്തു നിരങ്കുശപ്രസരത്തോടെ രചിച്ച അദ്വൈതസ്തബകാദികളുടെ രീതിയെ—, "വ്യാകരണാദിഗ്രന്ഥങ്ങളെക്കൊണ്ടു് നിജപ്പെട്ടുത്തിയ ഭാഷാനിയമങ്ങളെ അനുസരിക്കുവാൻ വേണ്ട ഐകമത്യം ഭാഷാഭിമാനികൾക്കുണ്ടെങ്കിൽ ഭാഷയ്ക്കും ഐകരൂപ്യം അനായാസേന സിദ്ധിക്കുന്നതാണു്" എന്നു് അപ്പൻതമ്പുരാൻ,തിരുമേനി പറഞ്ഞ അഭിപ്രായത്തോടു യോജിക്കുമാറു്,

തിരെ ത്യജിച്ചും ഭാഷാപരിഷ്കാരത്തിനിണക്കിയും മന്ദപ്രജ്ഞന്മാൎക്കു സുഗ്രഹമാകണമെന്നു കണ്ടു് സുഹൃദ്യലളിതസരണിയിൽ പ്രാസാദി ഘടിപ്പിച്ചും പരമരഹസ്യഭണ്ഡാരമാക്കിയും നിൎമ്മിച്ചിട്ടുള്ളതാകയാൽ ഇതുത്തമം തന്നെ. പ്രകരണമുറയെ അംഗീകരിക്കേണമെന്നതു് സാധാരണ നിയമമാകയാലും "യഥായഥാഭവേൽ പുംസാം വ്യുല്പത്തിഃ പ്രത്യഗാത്മനി സാ സൈവ പ്രക്രിയാജ്ഞേയാ സാധ്വീസാ ചാവ്യവസ്ഥിതിഃ" എന്നതു വിശേഷവിധിയാകയാലും ക്രമത്തിലും വൈരുപ്യം ശങ്കിപ്പാനില്ലെന്നു സിദ്ധിക്കുന്നു. ആകപ്പാടെ പ്രസ്തുത പുസ്തകം തത്വാലോകമന്ദിരത്തിലേക്കു പര്യാപ്തമാംവണ്ണം ഉപയോഗപ്രദമാകുന്നതിനു പുറമെ മലയാള ഭാഷയിൽ ഒരു വേദാന്തസ്തോത്രഗ്രന്ഥമില്ലെന്നുള്ള കുറവിനേയും പരിഹരിക്കുമെന്നു് ദൎശനശക്തിയുള്ളവൎക്കു പറയാതെ അറിയാം.

വിശേഷിച്ചു് ഈ കൃതിയ്ക്കു് ലളിതമനോഹരമായ അവതാരിക എഴുതി അനുഗ്രഹിച്ച സുപ്രസിദ്ധകവിസമ്രാട്, ശ്രീമാൻ വള്ളത്തോൾ നാരായണമേനോനവൎകളോടുള്ള ഋണബന്ധത്തെ പ്രദൎശിപ്പിച്ചുകൊണ്ടു്, ഈ കൃതിയെ സജ്ജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

"മനോമോഹനം" അച്ചുക്കൂടം, തൽകൃത്യനിൎവ്വഹണത്താൽ അന്വൎത്ഥസംജ്ഞമായി തദദ്ധ്യക്ഷന്മാൎക്കു് അന്യദുൎല്ലഭമായവിധം മേന്മയെ സമ്പാദിക്കുന്നു എന്നതു് ശ്ലാഘാവഹം തന്നെയെന്നു പറയേണ്ടിയിരിക്കുന്നു.

എന്നു് പ്രസാധകന്മാർ.

# മുഖവുര.

—·····+·····—

ഈ കൃതിക്ക്, 'കവിചൂഡാമണി' വള്ളത്തോൾ നാരായണമേനവനവർകളുടെ അവതാരികയും, പുസ്തകത്തിൻെറ കായപരിമിതി നോക്കുമ്പോൾ വിസ്തൃതമെന്നുതന്നെ പറയാവുന്ന പ്രസാധകന്മാരുടെ വിജ്ഞാപനവും ഉള്ള സ്ഥിതിക്ക് ഇങ്ങനെ ഒരു മുഖവുര വേണ്ടിയിരിക്കുന്നില്ലെന്നാണു തോന്നുന്നത്. ചില ചില്ലറ സംഗതികൾ കൊണ്ടും, ഇതിലടങ്ങിയ പ്രമേയം 'ലോകോത്തര' മാകയാൽ നേപത്ഥ്യത്തിൻെറ പെരുക്കം അസ്ഥാനത്തിലാകയില്ലെന്ന വിശ്വാസം നിമിത്തവും, സ്വല്പം പറഞ്ഞുകൊള്ളുന്നു.

ആസ്തിക്യബുദ്ധിയുള്ളവർക്കോ, കാലപാകത്താൽ ഉണ്ടാകുന്നവർക്കോ ഗ്രന്ഥപ്രയോജനത്തിൽ വിസംവാദത്തിനിടയില്ല. "ഇഹത്തിലോ പരത്തിലോ സുഖമുണ്ടാകണമെന്ന കരുതലോടുകൂടിയാണു തത്വജ്ഞാനശാസ്ത്രമഭ്യസിക്കുന്നതെങ്കിൽ വേദാന്തതത്വശാസ്ത്രത്തിലുപരിയായി അതിനു", "ഞാൻ മറ്റൊന്നറിയുന്നില്ല" എന്നാണല്ലൊ വിശ്വവിശ്രുതപണ്ഡിതസാർവ്വഭൌമനായിരുന്ന പ്രൊഫെസർ മാക്സ്മുള്ളർ പറഞ്ഞിട്ടുള്ളത്. ഇപ്രകാരം നവ്യപരിഷ്കാരത്തിൻെറ ഉച്ചകോടിയിൽ സ്ഥിതി ചെയ്യുന്ന പാശ്ചാത്യവിദ്വദ്ഗ്രണികൾ പോലും വളരെ വിലവച്ചിരിക്കുന്ന ആത്മതത്വശാസ്ത്രശ്രവണപാഠാദികൾ വെറും പരിഷ്കാര 'ഭ്രമ' ത്താൽ തള്ളത്തക്കതല്ല. ഉൽകൃഷ്ടകർമ്മവാസനാകമുള്ളവരായ ദുർല്ലഭം ചിലർ വേദാന്താഭ്യാസംകൊണ്ടു്, വൃത്ഥിതന്മാർ (തുറവികൾ) ആയിത്തീർന്നേക്കാമെന്നുകണ്ടു് അതിൽ പ്രവേശിക്കാൻ മടിക്കുന്നതു്, "ഭിക്ഷുഭയത്താൽ

തിയെരിയ്ക്കായ്ക"യെന്നു തുടങ്ങി ആനന്ദബോധഭട്ടാരകാചാൎയ്യർ പറഞ്ഞതിനോടു ശരിയിരിപ്പിന്നു് അഹംതന്നെയെന്നു പറയേണ്ടിയിരിക്കുന്നു.

പ്രപഞ്ചത്തിന്റേയും പ്രപഞ്ചാതീതമായ സദ്വസ്തുവിന്റേയും യഥാൎത്ഥജ്ഞാനം ഉള്ള ഒരുവനുണ്ടാകുന്നിടത്തോളം ക്രിയാപാടവം സാധാരണക്കാൎക്കുണ്ടാകയില്ലെന്നാണു് ആൎഷനിശ്ചയം. തനിക്കു്, പരമാത്മാവിനോടുള്ള ഐക്യബോധം, ഇളക്കാൻ പാടില്ലാത്തവിധം കാൎയ്യസംപാദനസാമൎത്ഥ്യത്തെദാനം ചെയ്യുന്നുവെന്നുള്ളതിന്നു്, ശ്രീമദ്വാസിഷ്ഠത്തിലെ "ഭീമ. ഭാസ, ദൃഢന്യായ"വും വിദ്വദനുഭവവും പ്രമാണമാകുന്നു. ഈക്കഥയിലെ ദാമ, വ്യാളകടന്മാരെന്ന മൂന്നസുരന്മാർ ദേഹത്തിൽ ആത്മബുദ്ധിഭ്രമം നിമിത്തം ശരീരരക്ഷയ്ക്കായി യുദ്ധത്തിൽ നിന്നു പിൻമാറിയും വീണ്ടും എതിൎത്തു നാനാം മനസ്ഥൈൎയ്യമില്ലായ്കയാൽ നശിച്ചതു കണ്ട, ഭീമഭാസദൃഢന്മാരെന്ന മൂന്നു ദൈത്യന്മാർ അദ്ധ്യാത്മശാസ്ത്രശ്രവണാദ്യഭ്യാസംകൊണ്ടു് അവിദ്യാസ്മിതാദികളെക്കെടുത്തു്, സ്വാനുഭൂതിയാൽ വജ്രകഠിനമാക്കപ്പെട്ട മനോവൃത്തിയോടുകൂടി യുദ്ധം ചെയ്തു ജയം പ്രാപിച്ചു എന്നതാണു ന്യായതാല്പൎയ്യം. ആത്മബോധം, സമരവിമുഖനായിരുന്ന അൎജ്ജുനനെ സ്ഥിരധീരനാക്കിയ കാൎയ്യം ആൎക്കും പുത്തരിയല്ലല്ലൊ.

ആകയാൽ ഈവിധാദ്ധ്യാത്മപാഠാദികൾ ഏവൎക്കും അത്യപേക്ഷിതമാകുന്നു എന്നു മാത്രം പറഞ്ഞുകൊണ്ടു ബഹുവക്തവ്യമായ ഈ വിഷയത്തെ സ്ഥലച്ചുരുക്കത്താൽ ഉപസംഹരിച്ചുകൊള്ളുന്നു. അവശിഷ്ടം ശിഷ്ടാധീനം. ശുഭം. ശാന്തി.

എന്നു നീലകണ്ഠതീൎത്ഥപാദസ്വാമി.

"തത്വാലോകമന്ദിരഗ്രന്ഥാവലി."

നമ്പർ ൧.

# (ചെറുതരം.)

ഓം തത്സൽ. ശ്രീഗണേശായനമഃ

---

## മംഗളം.

"ഏതാത്മശക്തിക്കരുവിൽ ഭൂതാദികളുരുക്കളായ്
നിതാന്തമതു നമ്മൾക്കു കൃതാർത്ഥത വരുത്തിടും." ൧

---

"ഈശാനിടം തരുവതായ് നിലയുള്ളതെല്ലാ-
മീശാശ്രയത്തിൽ മരുവുന്നു ജഗത്തിനുള്ളിൽ
ആശാദിതെല്ലുമതിനാലിതരന്റെയൊന്നി-
ലാശാതെ കർമ്മഫലകാംക്ഷ വെടിഞ്ഞു വാഴ്ക." ൧

(ഈശാവാസ്യോപനിഷത്തിൽ നിന്നു്.)

"ജരാനരകളില്ലെന്നു കരുതി ധനവിദ്യകൾ
വരുത്തേണം, ധർമ്മമാകിലരികെയെത്തിയപോൽക്ഷണം." ൨

എന്നു പ്രമാണങ്ങളുള്ളതിനാൽ ധർമ്മാനുഷ്ഠാനത്തിനു നീക്കം വന്നുകൂടാത്തതാകുന്നു. ആകയാൽ വെളുപ്പിനുണർന്നു്, തങ്കൽനിന്നു് അഭേദമായി ബ്രഹ്മത്തെ സ്മരിക്കണം. പിന്നീടു് ഇഷ്ടദൈവതമായി ചിരപരിചയം (കാലപ്പഴക്കം) കൊണ്ടു തോന്നീട്ടുള്ള വിഭൂതിമൂർത്തിയെ ധ്യാനിക്കണം. അതിനുശേഷം (ദേഹത്തിലെ) ഹൃദയം തുടങ്ങിയ മൃദുഭാഗത്തിനു കാരണമായ മാതാവിനേയും കഠിനഭാഗങ്ങൾക്കു മൂലമായ പിതാവിനേയും ഭാവിക്കണം. പിന്നീടു മുഖക്ഷാളനാദികൾ ചെയ്തു താഴെപ്പറയുന്ന മേധാവർദ്ധനകരമായ സ്തോത്രമന്ത്രം ജപിക്കുക.

### സ്കന്ദൻ പറഞ്ഞു,—

"യോഗീശ്വരൻ മഹാസേനൻ കാൎത്തികേയൻ കൃശാനുജൻ
സ്കന്ദൻ കുമാരൻ സേനാനി സ്വാമി ശങ്കരസംഭവൻ. ൧

ഗാംഗേയൻ താമ്രചൂഡാഖ്യൻ ബ്രഹ്മചാരി ശിഖിദ്ധ്വജൻ
താരകാരിയുമാപുത്രൻ ക്രൗഞ്ചഭേദി ഷഡാനനൻ. ൨

ശബ്ദബ്രഹ്മമഹാംഭോധി സിദ്ധസാരസ്വതൻ ഗുഹൻ
സനൽക്കുമാരൻ ഭഗവാൻ ഭോഗമോക്ഷഫലപ്രദൻ. ൩

ശരജന്മാവു ഗണരാജാഗ്രജൻ മുക്തിമാൎഗ്ഗകൃത്
സൎവ്വാഗമപ്രണേതാവു വാഞ്ഛിതാൎത്ഥപ്രദൎശനൻ; ൪

അരുണോദയകാലത്തിലിരുപത്തെട്ടു നാമവും
ഉരുക്കഴിക്കിൽ മൂകൻനൽഗ്ഗീരുകൾക്കീശനായിടും." ൫

---

പിന്നെ താഴെക്കാണുന്ന പ്രജ്ഞാകരഹയഗ്രീവസ്തോത്രം ജപിക്ക.

"ഉലകങ്ങൾക്കൊന്നിന്നുറാമക്ഷിയായ് രാശികളുള്ളന്നത്തിലൊന്നതായ്
പാക്കിൽ വേദമുരസ്ഥോന്നായ് വാക്കിനീശൻെറ പോരുമായ്, ൧

ഇരവെന്നച്ചുട്ടകന്നൊന്നായ് പ്രാതഃസന്ധ്യകണക്കെയായ്
സ്ഥിതിചെയ്യുന്നശ്വമുഖാകൃതിമൂൎത്തി തുണയ്ക്കുമേ. ൨

സ്മരിപ്പവൻെറയജ്ഞാനയിരുൾതീരെക്കെടുത്തുടൻ
പരവിദ്യ തരുന്നോരു തുരഗഗ്രീവനെത്തൊഴാം. ൩

ഇരുപത്തെട്ടുപ്രാവശ്യമുരയ്ക്കിലിവരാവിലെ
ഉരുക്കൂട്ടമവന്നെല്ലാത്തരം വിദ്യയുമുച്ചമായ്." ൪

(തൎജ്ജിമ- നീ. തീ. സ്വാമി.

[കുറിപ്പ്—കാരണബ്രഹ്മത്തിന് അനന്തനാമങ്ങൾ ഉള്ളതിനാൽ അവിടെയറിവിന്റെ മൂർത്തിഭേദം കുറിക്കുംപോലെ തോന്നിയാലും കാരണസ്വരൂപത്തിൽ ഐക്യമുണ്ടെന്ന്, നാലു വേദങ്ങൾക്കും നൂററിയെട്ടിൽപരം ഉപനിഷത്തുകൾക്കും ഭാഷ്യം ചെയ്യുകകൊണ്ടു വ്യാസഭഗവാങ്കൽനിന്നും 'വിദ്യാരണ്യൻ' എന്ന വിരുതുനാമം ലഭിച്ച മാധവാചാര്യർ സിദ്ധാന്തിച്ചിട്ടുള്ളതു പ്രത്യേകമോർക്കേണ്ടതാണ്. അംശകല്പനയില്ലാത്തതായും കറിയാൽ കണക്കിൽ പെടാത്തതായും ത്രിഗുണങ്ങളെക്കടന്നതായും ഉപാധികളില്ലാത്തതായും ഇരിക്കുന്ന ബ്രഹ്മത്തിൽ നാമരൂപങ്ങൾ കരേററുന്നതു് ബുദ്ധീന്ദ്രിയാദികൾക്കു വിഷയമല്ലെന്നുള്ള മട്ടുപോയി ഭക്തന്മാർക്ക് ഉപാസനായോഗ്യമായിത്തീരാൻ വേണ്ടിയാകുന്നുവെന്ന് ഉപനിഷത്തുകൾ ഘോഷിക്കുന്നു. ആകയാൽ നിർഗ്ഗുണബ്രഹ്മനിരൂപണത്തിൽ [illegible] ഉപാധികല്പനമാവശ്യമാകുന്നു. [illegible] ളാണ്. രൂപത്തോടുകൂടിയ നാമത്തിന്നുദാഹരണം—(ശ്രുതിവാക്യം)— അസ്തി, ഭാതി, പ്രിയം, അതായിതു് സത്ത്, ചിത്ത്, ആനന്ദം, ഇതു് കാരണബ്രഹ്മരൂപനായ ഈശ്വരന്റെ സാക്ഷാൽ സ്വരൂപം. നാമരൂപങ്ങൾ (രണ്ടും) ബാഹ്യസ്വരൂപം. വസ്തുക്കളെ ഉന്നിയുള്ള യഥാർത്ഥബോധം നാമരൂപങ്ങൾ വഴിക്കുണ്ടാവുക. ഒരു കുടത്തിന്റെ ജ്ഞാനത്തിനാണെന്നു വരികിലും നാമരൂപങ്ങൾ മുഖ്യമാകുന്നു. നാമരൂപങ്ങൾ കളയുമ്പോൾ പരമതാല്പര്യം (ലക്ഷ്യ) ആയി സാക്ഷി ചൈതന്യം വിളങ്ങുന്നു. ആകയാൽ ജ്ഞാനികളെന്നു പറയുന്നവർ ആകാശാദികളെത്താങ്ങിക്കൊള്ളാതെ വടിയോ മറേറാ ഒരുവിധമാലംബിച്ചു കയറിൽ സഞ്ചരിച്ചു പഴക്കംപോലെ ആദ്യം സഗുണബ്രഹ്മശീലനം ശാസ്ത്രസമ്മതിയനുസരിച്ച് ചെയ്യുമാകുന്നു.]

---

## ബ്രഹ്മജ്ഞാനപാഠകം.

"പ്രണവത്തിൽമുറുക്കായിഗ്ഗണിയ്ക്കും കൂട്ടിനർത്ഥമായ്
ഇണങ്ങുന്നീശ്വരൻ കാൽത്താരിണയ്ക്കായനിശംതൊഴാം." ൧

അർത്ഥം—ഓം എന്ന അക്ഷരത്തിന്റെ അവസാനത്തിങ്കലുള്ളതും ബിന്ദു എന്നും അനുസ്വാരം എന്നും ഗീർവ്വാണത്തിലും, മുറുക്ക് എന്നു (തിരുവി

താംക്രറിൽ) തെക്കുംകൂട്ട് എന്നു വടക്കും, ഭാഷയിലും, പറയുന്ന അംശത്തിന്ന് അർത്ഥമായി യോജിക്കുന്ന കാരണബ്രഹ്മരൂപ ഈശ്വരന്റെ പൃഷ്ഠസദൃശമായ പാദങ്ങൾക്കായി വന്ദിക്കുന്നു. [വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്ന ജീവന്റെ പാദങ്ങളിൽ ഒടുവിലേതും വിരാട്ട്, ഹിരണ്യഗർഭൻ, ഈശ്വരൻ, ഈശ്വരസാക്ഷി എന്ന ബ്രഹ്മത്തിന്റെ കല്പിതപാദങ്ങളിൽ ഒടുവിലേതും എടുത്താൽ രണ്ടു പാദങ്ങൾ നിർഗ്ഗുണമായും വരും.]

"കുടമൊട്ടുടനിലാകാശമുടൻ വാനിടമാംപടി
ഉടഞ്ഞാവരണം സത്തായിടുന്ന ച്ചിത്തിനായ് തൊഴാം." ൨

അർത്ഥം — കുടമുടഞ്ഞയുടനെ ഘടാകാശം ആകാശത്തിൽ ചേരുന്നതുപോലെ ജീവന്റെ അജ്ഞാനാവരണം (ബദ്ധൻ എന്ന മൂടൽ) നീങ്ങി, സദ്വസ്തുവായിത്തീരുന്ന പ്രകാശരൂപമായ അതിനായി വന്ദനം.

"അതേമനുഷ്യനിവനെന്നോതിലക്കാലദിക്കുകൾ
ഒത്തുങ്ങിസ്സക്യസംബന്ധാൽ യാതൊന്നാമതിനായ് തൊഴാം."

അർത്ഥം — ഒരു ദിക്കിൽ വച്ച് ഒരുത്തനെ കാണുകയും അവനെ മറ്റൊരിടത്തുവച്ച് വീണ്ടും കണ്ടെത്തുകയും ചെയ്യുന്നു. അപ്പോൾ അന്നു അവിടെക്കണ്ടവനാണിതു് എന്നു് ആ ദേശകാലസംബന്ധവും ഈ ദേശകാലസംബന്ധവും വിട്ടു് ഏകത്വം സിദ്ധിക്കുന്നു. അതുപോലെ 'മുഖ്യാർത്ഥംവിട്ടു സംബന്ധവഴി കിട്ടുന്ന'തും ജീവേശ്വരന്മാരുടെ അവിദ്യയും മായയുമായ ഉപാധികൾ നീങ്ങവേ ഒന്നായിത്തീരുന്നതും ആയ അഖണ്ഡരസവസ്തുവിനായി വന്ദനം.

"പ്രപഞ്ചപ്പടമൊപ്പിപ്പാനുപായങ്ങൾ — നിമിത്തവും;
ഉപാദാനവു,മായുള്ള ത്രിപുരേശയനായ് തൊഴാം." ൪

അർത്ഥം — പ്രപഞ്ചമാകുന്ന വസ്ത്രത്തെ നിർമ്മിക്കാൻവേണ്ടി ചൈതന്യപ്രധാനമായി നിമിത്തകാരണവും മായാ (ംശം) പ്രധാനമായി ഉപാദാനകാരണവും, തന്തുക്കൾക്കു ചിലന്തിയെന്നവണ്ണം, താൻതന്നെയായിരിക്കുന്ന ത്രിപുരേശയന്ന് — അതായതു സ്ഥൂലസൂക്ഷ്മകാരണങ്ങളെന്ന മൂന്നു പ്രപഞ്ച

ങ്ങളിൽ അല്ലെങ്കിൽ ദേഹങ്ങളിൽ അന്തരാത്മാവായിട്ടു ശയിക്കുന്നവനു—നമിക്കുന്നു.

"എല്ലാമുണ്ടെന്നുമില്ലെന്നും ചൊല്ലാനേതൊന്നു സാക്ഷിയാം
അല്ലൽത്തെല്ലറ്റൊരസ്സർവ്വ വല്ലഭന്നായ് സദാ തൊഴാം." ൫

അർത്ഥം—എല്ലാ പ്രപഞ്ചവസ്തുക്കളും ഇരിക്കുന്നെന്നും ഇല്ലെന്നും ചൊല്ലുന്ന കാര്യത്തിൽ യാതൊരുത്തൻ സാക്ഷിയായിരിക്കുന്നോ, ദുഃഖലേശം കൂടാതെ സർവ്വസാക്ഷിയായി വിളങ്ങുന്ന അദ്ദേഹത്തിനു നമസ്കാരം.

ബ്രഹ്മജ്ഞാനപഞ്ചകം തീർന്നു.

## സ്വതന്ത്രരചന, നീ—തീർത്ഥസ്വാമി.

"അടിനിങ്കലിരുത്തി വിഷ്ണു, ഭക്താ-
ക്കടിയിൽ ബ്രഹ്മമുഖപ്രശംസ കേട്ടു്
വടിവോടെഴുന്നെള്ളുമന്നു കാണ്മാ-
നടിയൻ ന്നൂനമിരിക്കെ ഭക്തപാദ! ൧

പുരുഷോത്തമ യാത്രനിന്നധീനം
തിരുമെയ്യാത്ര, ഹരിസ്സ്വധീനമിപ്പോൾ
ഗരുഡധ്വജപാദുകെ! സ്വതന്ത്ര-
പ്പെരുമക്കാരിഹ കെട്ടുപെട്ടു തമ്മിൽ. ൨

പതിവായി രജസ്തമസ്സി രണ്ടും
'ഗതി' കോലുന്നതിൽ വച്ചു 'ദുഷ്ടസത്വം'
അതിയാം ഹൃദി പത്രി ദുർഗ്ഗമേ ശ്രീ-
പതിനായാട്ടിനു നിന്നെയാദരിപ്പു. ൩

ഉലകക്കണയേണ്ടതായിട്ടും ന-
ന്നിലയാം വിഷ്ണുപദാശ്രമശപാദ!
സുലഭപ്പടി പാലയിത്രിയാം നിൻ
തലയിൽത്താനെഴുന്നെള്ളിടുന്നു നേക്കായ്. ൪

തിരുമേനി ശിഖരാവിഭൂഷയാം സൽ-
പുരുഷന്നം പദരക്ഷയാം പുരാനാം
ഒരുപോൽ 'ഗതി'യേകിടുന്ന നീയെ-
ന്നരുളുന്നു ഹരിപാദുകെ! മഹാന്മാർ. ൮

ഒരുവൻ ഹരിപാദു! മസ്തകത്താ-
ലൊരുവൻ കാലടിയാൽ 'ഗതി'ക്കു തട്ടാം
പെരുതാം 'പദ'മേറുമാദ്യനെന്നാൽ
വരുമന്ത്യന്നു പദത്തിൽ നിന്നിറക്കം." ൯

(ശ്രീപാദുകാസഹസ്രസഞ്ചാരപദ്ധതിയിൽ നിന്നു തർജ്ജിമ.)

---

"ശ്രീരംഗപാദാവനി! നീ ചരിക്കും-
നേരത്തെഴും ധൂളിയതേക്ഷണത്തിൽ
പാരം മനഃശുദ്ധി തരുന്നു തേററാം-
പരപ്പു പേരും പൊടി, നീരിനൊപ്പം. ൧

രാഗപ്രദുഷ്ടേവടി ബന്ധുവാം നി-
ന്നാഗത്തിലെപ്പും പൊടിയേററ മർത്ത്യൻ
തുംഗപ്രഭാവൻ വിധിയിൽക്കവിഞ്ഞു-
മിങ്ങംഘ്രിരക്ഷെ! ഭുവി ശുദ്ധി ചേർപ്പൂ. ൨

ശ്രീരാഘവാംഘ്രിക്കുരടെ! തപശ്ച്യാ-
പരായണന്മാർ തവ ധൂളികൊണ്ടു്
ദുരാശയപ്പേയൊഴിവാൻ സുതക്കു
ധാരാളമായ് ധാര കഴിച്ചിടുന്നു. ൩

രംഗേശപാദക്കുരടേ! നിജോത്ത-
മാംഗേ പടത്തൊപ്പിയിടാ'തമർത്ത്യർ'
അങ്ങേത്തെഴും ധൂളിയണിഞ്ഞു യുദ്ധ-
രംഗേ നടക്കുന്നു ഭയം വെടിഞ്ഞു്. ൪

അജ്ഞനടിപ്പൊൻ കരടെ! പരാഗ-
രാജൽ ശിരസ്സാകിന പുണ്യവാന്മാർ
രജസ്സമപ്പോലെ തമസ്സുമെത്താ-
തോജസ്സെഴും സത്വമുണ്ണൻ കാൺമൂ. ൫

വൈകുണ്ഠപാദാവനി! മാനമേററ-
മേകുന്നിടാം ചേന്നൊരു 'നാഭിജാതൻ'
ആകും വിധാതാ'വഭിജാത'മായ് നീ
തൂകാ രജസ്സോടിടപാടിനോർപ്പൂ. ൬

ശ്രീരാമപാദത്തെ രജസ്സകററി
നേരാക്കമോട്ടേ! തവ 'സത്വ' വൃത്തി
പാരാംശ്രീരക്ഷെ! നരന്നി 'രജസ്സ്'
ദൂരാൽ സുസത്വം തരുവോന്നു ചിത്രം. ൭

(പാദുകാസഹസ്രീയപരാഗപദ്ധതിയിൽ നിന്നു, നീ. തീർത്ഥസ്വാമി.)

---

"ഇക്കണ്ടിടുന്ന നിരവാച്യ ജഗത്തു സൃഷ്ടി-
ത്തക്കത്തിനാദിയിൽ വിരാട്ടുരുവായിരിക്കെ
തൃക്കണ്ണയച്ചു ചില നോക്കു കഴിച്ചു നാലു-
പക്കത്തിലും പലതൊഴിഞ്ഞതവനൊന്നുമിച്ചം. ൮

സർവ്വാത്മതയ്ക്കവനിരിപ്പിടമെന്നവാച്ചു-
ഗർവ്വാൽ ഞാനിതു സമസ്തവുമെന്നരയ്ക്കു
നിർവ്വാഹമററവർകർ 'ഞാനിതു' കീഴട ക്കീ
ഗീർവ്വാണവാണിയിലഹംതയിതിൻെറഭേദം. ൯

(വാജസനേയകബൃഹദാരണ്യകോപനിഷത്ത്.)

എല്ലായിടത്തിലുമിരിക്കുമുപാധി നീക്കി
നല്ലാത്മമാവന തടിച്ചൊരഹംത വന്നാൽ

ഇല്ലാതെയാം മറുപിറപ്പുവിടംപരാന-
ന്ദോല്ലാസഭ്രമിയിതു കൈക്കനിപോൽ ഗ്രഹിക്ക.” ൩

[ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി.]

---

# ബ്രഹ്മസ്തവപഞ്ചകം.

“വിശ്വത്തിനെല്ലാമാധാരൻ വൈശ്വാനരനെനിയ്ക്കിഹ
നിശ്ശ്രേയസത്തിനായിട്ടു ശശ്വദ്ദൃഷ്ടിയരുളണം.” ൧

അർത്ഥം—സർവ്വപ്രപഞ്ചത്തിനുമാധാരമായും, സകല ചരാചരസ്വരൂപനാകയാൽ വൈശ്വാനരനെന്നു പറയപ്പെടുന്നവനായും ഇരിക്കുന്ന ഈശ്വരൻ ഈ ജന്മത്തിൽ തന്നെ എനിക്കു മോക്ഷം കിട്ടുമാറു കടാക്ഷിക്കണമെ.

“കരിമ്പിൻനീരിൽ മധുരമിരിക്കുംപടി ഏതിലും
സ്ഫുരിച്ചിടുംസ്വരൂപമുള്ള ഹരി,ദൃഷ്ടിയരുളണം.” ൨

അർത്ഥം—കരിമ്പിൻനീരിനകത്തു മധുരരസം വ്യാപിച്ചിരിക്കുന്നതുപോലെ സകലവസ്തുക്കളിലും സത്താംസ്ഫൂർത്തികളെ ഉണ്ടാക്കി (എന്നാൽ ആയതു് ഇരിക്കുന്നു, ശോഭിക്കുന്നു എന്നാക്കി) തീർക്കുന്ന സ്വഭാവമുള്ളവനും പാപഹരനാകയാൽ ഹരിയെന്നുച്ചരിക്കപ്പെടുന്നവനും ആയ ഈശ്വരൻ കടാക്ഷിച്ചരുളണം.

“പന്തം കോൽത്തിരിയെന്നുള്ള ചിന്തയിൽദീപമെന്നപോൽ
ചിന്തുന്നുപാധിവിട്ടൈക്യ മേന്തുവോൻ ദൃക്കയയ്ക്കണം.” ൩

അർത്ഥം—പന്തമെന്നും കോൽത്തിരിയെന്നും മറ്റുമുള്ള വസ്തുവകയുടെ കെട്ടുപാടുകൊണ്ടു ദീപം പലതായിക്കാണപ്പെട്ടാലും അവയെരിഞ്ഞു തീരുമ്പോൾ ദീപമൊന്നാകുംപോലെ പലപല ദേഹാദികളായ ഉപാധികളെ കൈക്കൊണ്ടു ഭിന്നനായിരുന്നാലും അവ വിടുംപോൾ ഏകനായിത്തീരുന്ന ദേവൻ കടാക്ഷിക്കണം.

"ഉണ്ടിരിക്കുന്നു, ഘടമെന്നിങ്ങലററ കഥിപ്പതിൽ
രണ്ടറേറതാശ്രയമത്ത വേദം ദ്രഷ്ടിയയയ്ക്കണം." ൪

അത്ഥം — കുടമുണ്ടെന്നും ഇരിക്കുന്നു (വിളങ്ങുന്നു) വെന്നും (ശങ്കകൂടാതെ) പറയുന്ന കാര്യത്തിൽ ആ വ്യവഹാരത്തിനു യാതൊന്നാധാരമായിരിക്കുന്നോ ആ ബ്രഹ്മം കടാക്ഷിക്കണം.

"അധിരോപിതമെല്ലാമേ വിധിപോൽ തള്ളിനീക്കുകിൽ
ബാധങ്ങൾക്കവധിയായ് ശോധിതൻ നോക്കയയ്ക്കണം." ൫

അത്ഥം — ആരോപിക്കപ്പെട്ട ഘടപടാദിപ്രപഞ്ചമൊട്ടുക്ക് അധിഷ്ഠാനം ശേഷിക്കുമാറ കളഞ്ഞുചെന്നാൽ ആ തള്ളിനീക്കലിനു പരമാവധിയായി നിർണ്ണയിക്കപ്പെടുന്ന ബ്രഹ്മം കടാക്ഷിക്കണം. ശുഭം. ബ്രഹ്മസ്തവപഞ്ചകം തീൎന്നു.

ശി. പ്ര. സ്വാമിവചനം.

---

## ഗായത്ര്യത്ഥപരമായ ശ്ലോകമന്ത്രദ്വയം.

"ദേവവാസനയാണിങ്ങുള്ളിദമാദിമനോഗതി
ഖേദമെന്നിന്നടത്തുന്ന വേദാത്മാവേതൊരീശ്വരൻ
ബോധസ്വരൂപനായ് സൃഷ്ടിബാധങ്ങൾക്കു നിമിത്തമായ്
ആധാരമാമദ്ദേവൻ തന്നധിജ്യോതിയെ യോൎപ്പുനാം." ഹ്രമ
ടി തജ്ജിമ.

## പ്രബോധപഞ്ചകം.

"അന്താദികളകന്നുള്ളിലന്തം ക്രൂടാതിരുന്നിടും
ചിന്തിതാത്ഥം നല്കമജൻ തൻതിരപ്പാദമേഗതി." ൧

അത്ഥം — ജാഗ്രത് സ്വപ്നം സുഷുപ്തി എന്ന മൂന്നവസ്ഥകളിലും നാശവും ഉല്പത്തിയും ക്രൂടാതെയും സൎവ്വപ്രാണികളുടെ ഉള്ളിലും വെളിയിലും വ്യാ-

പിച്ച് ദേശത്താലും കാലത്താലും വസ്തുവിനാലും ഖണ്ഡിക്കപ്പെടാതെയും ഇരിക്കുന്നവനും ആഗ്രഹിക്കുന്നവയെത്തരുന്നവനും ആയ പരമാത്മാവിന്റെ തിരുമലരടി അല്ലെങ്കിൽ സ്ഥാനം തന്നെ എനിയ്ക്കാശ്രയമാകുന്നു. [ആദ്യത്തെ അന്തശബ്ദത്തിനു നാശമെന്നും രണ്ടാമത്തേതിനു് ഇടമുറിവു് എന്നും അത്ഥമാകയാൽ പുനരുക്തിയില്ല.]

"ഗംഗയിൽക്കുടിലെന്നോടം ഗംഗാതീരം ഗ്രഹിച്ചപോൽ
ഇങ്ങേകാദിപദംതന്നിൽ താങ്ങുന്നപ്പദമേഗതി." ൨

അത്ഥം—ഗംഗാനദിയിൽ കുടിൽ ഇരിക്കുന്നുവെന്നു പറയുന്ന സ്ഥലത്തു് ഒഴുക്കിൽ കുടിൽനില്ക്കുന്ന കാര്യം അസാദ്ധ്യമാകയാൽ മുഖ്യാത്ഥം വിട്ടു് 'ലക്ഷണ'യെന്ന സംബന്ധവഴി കിട്ടുന്നതായ തീരത്തെ ഗ്രഹിക്കുന്നു. അതുപോലെ(യും സർവ്വജ്ഞൻ മുതലായ പദം പ്രപഞ്ചമാകുന്ന ഉപാധിയെ അടിസ്ഥാനമാക്കി ബ്രഹ്മത്തിൽ ഘടിക്കുംപോലെയും) വേദാന്തമര്യാദയിൽ 'ഏകം' (രണ്ടററതു്) എന്നു തുടങ്ങിയ പദത്തിൽ ജഹല്ലക്ഷണ (വിട്ടലക്ഷണ)യനുസരിച്ചിരിക്കുന്ന അപ്പദം (അടിത്താർ) എനിക്കാശ്രയം. [സഗുണത്തെ ഊന്നിയായാൽ പദം കാൽത്തളിരും നിർഗ്ഗുണത്തെ ഉന്നിയാണെങ്കിൽ ആ വസ്തുവിശേഷവും ആകും.] തത്വപ്രദീപനമെന്ന ഗ്രന്ഥത്തിലെ ആശയമനുസരിച്ചാകുന്നു മേൽ പറകപ്പെട്ടതു്.

"യന്ത്രക്കാരൻപടി,മനോയന്ത്രം വട്ടംകറക്കവേ
തന്ത്രമാന്നങ്ങെഴുംദേവൻ തൻതിരുപ്പദമേഗതി." ൩

അത്ഥം—പുകയന്ത്രം മുതലായതു നടത്തുന്നവനേപ്പോലെ അന്തരാത്മാവിലിരുന്നു മനമാകുന്ന യന്ത്രത്തെ ഇളക്കി ചലനം തെല്ലും തനിക്കുണ്ടാകാതെ അതിൽ സൂത്രത്തിലിരിക്കുന്ന ആ ദേവന്റെ മലരടിതന്നെ എനിക്കു് ആശ്രയമാകുന്നു.

"ജലത്തിൽകണ്ടിടും ചന്ദ്രക്കലപോൽ മനമാട്ടകിൽ
ചലിക്കുംമായ, കൂടസ്ഥൻ നിലയ്ക്കുമവനേഗതി." ൪

അത്ഥം—ജലത്തിൽ പ്രതിബിംബിച്ചുകാണുന്ന ചന്ദ്രന്റെ കല വെള്ളമനങ്ങുമ്പോൾ ഇളകുന്നതായിത്തോന്നും. അതുപ്രകാരം അന്തഃകരണ

ത്തിൽ പ്രതിബിംബിച്ച് ആത്മാവിന്റെ നിഴലായിരിക്കുന്ന ചിദാഭാസൻ ചിത്തം ചലിക്കുമ്പോൾ അനങ്ങുന്നതായിത്തോന്നിയാലും ആകാശത്തിലെ ചന്ദ്രനെന്നവണ്ണം കൂടസ്ഥൻ (സാക്ഷി) ഒരേനിലയിൽ നില്ക്കുന്നതാണ്. അങ്ങനെ ഉള്ള സാക്ഷിരൂപപരമാത്മാവ് എനിക്കാശ്രയം.

"ഘോരതമംപോയ് കൂറ്റിയായിത്തീരുംപോൽ ജീവനെന്നതും
തീരെമാഞ്ഞേതൊരുപരം പൊരുളാം ഞാനതേ ഗതി." ൫

അൎത്ഥം—രാത്രികാലം കുററികാണാനിടയാകുമ്പോൾ അതിൽ കള്ളനെന്നുള്ള ഒരു ബുദ്ധി ആരോപിച്ചിരുന്നാലും വെളിച്ചമുണ്ടായിക്കഴിഞ്ഞാൽ ആ ഭ്രമം തീരെ മാറിക്കുററിതന്നെ ആയിത്തീരുന്നതുപോലെ ആത്മബോധനംകൊണ്ട് താൻ ജീവൻ (ബദ്ധൻ) ആകുന്നുവെന്നുള്ള ബുദ്ധി നശിച്ചു യാതൊരു പരമാത്മാവായി വിളങ്ങുമോ, അതുതന്നെ എനിക്കാശ്രയം.

പ്രബോധപഞ്ചകം തീൎന്നു.

(ശ്രീ. പ്ര. സ്വതന്ത്രരചന.)

---

# പരശിവാഷ്ടകം.

'ഏതമേയനെ 'യഹംഗ്രഹ'മായി-
ച്ചേതസാ പിടി മുറുക്കിയുണൎന്നാൽ
ഭൂതകൎമ്മമൊഴിവായ് വരവില്ലാ-
തേതതാകുമവനിങ്ങു തുണയ്ക്കു." ൧

[അഹംഗ്രഹമായിട്ടെന്നുവെച്ചാൽ ഇന്നയിന്ന ഗുണങ്ങളോടുകൂടിയവനോ നിൎഗ്ഗുണനോ ആയ ഈശ്വരൻ താൻതന്നെയെന്നുപാസിക്കുന്നതാകുന്നു എന്ന് ഉത്തരമീമാംസയുടെ സിദ്ധാന്തമാകുന്നു. അങ്ങനെ അതിനെ താനായറിയുന്ന അറിവു മുറിയാൽ (ദൃഢജ്ഞാനം വന്നാൽ) ചെയ്തുകൂട്ടിയ കൎമ്മങ്ങൾ നശിക്കയും മേലുള്ളവ പററാതിരിക്കയും ചെയ്യുന്ന തോതു, കുറി (ലക്ഷ്യം) ആയിശ്ശോഭിക്കുമെന്നു സാരം.]

"ഉഷ്ണഭാനു, വരുണനൊരുവന്നാം
വിഷ്ണുമൂർത്തി വലുതെന്നപരന്നാം
തൃഷ്ണയില്ലിവയിലേതൊരു സാക്ഷാൽ
ഭ്രഷ്ണനില്ലിതവനിങ്ങു തുണയ്ക്കു." ൨

[അതു് ഇതു് എന്നു തുടങ്ങിയ ഭേദ (ദ്വൈത) വാദത്തിലിഷ്ടമില്ലെന്നും എല്ലാ മൂർത്തികളിലും കാതലായി അന്തൎയ്യാമി രൂപത്തിൽ വർത്തിക്കുന്ന ഭാനരൂപൻ (വിളങ്ങുന്നവൻ) പ്രധാനമാകയാൽ അവനെനിക്കു തുണയ്ക്കട്ടെന്നുമർത്ഥം.]

"അത്തലാകെയൊരുപോലെ തുലഞ്ഞെൻ
ചിത്തമക്ഷരപദത്തിലുറപ്പാൻ
ഒത്ത മട്ടു കൃപവാൎന്നൊഴുകുന്നാ-
നൃത്തരംഗപതി ശംഭു തുണയ്ക്കു." ൩

[അക്ഷരപദത്തിൽ=ത്രികാലങ്ങളിലും നാശമില്ലാതെ ഇരിക്കുന്ന ബ്രഹ്മസ്വരൂപത്തിൽ. നൃത്തരംഗപതി=നടരാജമൂർത്തിയായ ചിദംബരേശ്വരൻ.]

"സന്തപിച്ചു മനതാർ വിറകൊൾപ്പം
വെന്തരുന്ന കുറകില്ലതുമേതും
വന്തമസ്സിലിതു രീതിയതാററാ-
നന്തകാരി ഗുരുമൂർത്തി തുണയ്ക്കു." ൪

തുതയാഭരണമെന്നതിലെല്ലാം
ഹേതുവായിടിന മൃൽക്കനകംപോൽ
ഏതിലും പരമകാരണമാം ശ്രീ-
ഭൂതനാഥനലിവുററു തുണയ്ക്കു. ൫

[ഘടം, കടകം മുതലായതിൽ അവയുടെ കാരണവസ്തുവായ മണ്ണു് പൊന്നു് എന്നിവ എല്ലാപ്പൊഴും വ്യാപിച്ചിരിക്കുന്നു. ഘടമെന്നതും കടകമെന്നതും ആയ കാൎയ്യരൂപം നശിച്ചാലും കാരണമായ മണ്ണും പൊന്നും ഇരി

ക്കം. വിചാരദൃഷ്ടിയിൽ കാൎയ്യം കാരണരൂപമായിത്തന്നെ തോന്നും. ആകയാൽ കടം, ആഭരണം മുമ്പായതിൽ മൃത്തും സ്വൎണ്ണവും അനുഗതമായിരിക്കുംപോലെ സകല പദാൎത്ഥങ്ങൾക്കും കാരണമായി അവയിൽ വ്യാപിച്ചിരിക്കുന്ന പരമശിവൻ എനിക്കു തുണയ്ക്കണമെന്നൎത്ഥം.]

"നിഷ്പ്രകാരയറിവിൻ കുറിയും ച-
ലപ്രകമ്പനമഖണ്ഡനുമായി
സ്വപ്രഭൻ വിലസിടുന്നവനേവൻ
ക്ഷിപ്രമദ്ഗിരിശനിങ്ങു തുണയ്ക്കു." ൩

[ഇന്നപ്രകാരമെന്നു പറവാൻ വഹിയാത്ത ജ്ഞാനത്തിനു ലാക്കായി, ചലനമററവനായി ഒന്നിനാലും ഇടമുറിയപ്പെടാത്തവനായി അന്യവസ്തുവിൻെറ പ്രകാശത്തെ അപേക്ഷിക്കാതെ വിളങ്ങുന്നവനായിരിക്കുന്ന ആ പരമശിവൻ എനിക്കു സഹായിക്കണം.]

"ഊടുപാവുകൾ ചരക്കിലിരിക്കും
പാടുകല്പിതസമസ്തജഗത്തും
കേട്ടപാടറുമൊരീശ്വരനിൽക്കോ-
ത്തിട്ടുനില്പിതവനിങ്ങു തുണയ്ക്കു." ൪

[മുണ്ടിൽ ഊടുപാടും കോൎക്കപ്പെട്ടിരിക്കുന്ന നൂലെന്നപോലെ രണ്ടെന്ന അവസ്ഥയില്ലാത്ത ഏതീശ്വരനിൽ സകല ചരാചരവസ്തുക്കളും ഓതപ്രോതഭാവത്തിൽ (കോൎത്തു്) ഇരിക്കുന്നോ അദ്ദേഹം എനിക്കു തുണയ്ക്കണം.]

"പ്രാണവായുവുമപാനനുമേറി-
ത്താണിടുന്നതിനിടയ്ക്കു മനസ്സിൽ
തൂണുപോൽച്ചലനമററവിളങ്ങും
സ്ഥാണുമൂൎത്തി കനിവാൻ തുണയ്ക്കു." ൫

[ദേഹത്തിൽ സഞ്ചരിക്കുന്ന പ്രാണവായുവിൻെറ ഗതി മേല്പോട്ടും അപാനവായുവിൻെറ ഗമനം കീഴ്പോട്ടും ഉണ്ടാകുന്നു. ഇതു പൂരകകുംഭകങ്ങളായി രാജയോഗികൾ ഗണിക്കുന്നു. ഇവയിൽ ആദ്യത്തേതിൻെറ അവ

സാനത്തിങ്കലും അപാനന്റെ ഉദയത്തിനു മുമ്പിലും ഉള്ള ഇടയ്ക്കു മനസ്സിൽ കൂടസ്ഥനായ ആത്മാവിനു യാതൊരുമാതിരി നിരാലംബവും നിശ്ചലവുമായ സ്ഥിരസ്ഫുരണമുണ്ടാകുന്നോ അതുതന്നെ സ്വരൂപമായിരിക്കുന്ന പരമശിവൻ അൻപുകലന്നു സഹായിക്കണമെന്നർത്ഥമാകുന്നു.]

പരശിവാഷ്ടകം തീർന്നു.

ശ്രീനീലകണ്ഠതീർത്ഥസ്വാമി പാദാന്തേവാസി (പണ്ഡിത) ശിവപ്രസാദവിദ്യാഭാരതി.

സ്വതന്ത്രരചന.

---

# സുബ്രഹ്മണ്യസ്തവം.

"കരുണാകരനെന്നതി മാന്യമതാം
വിരുതുള്ളൊരു കാമിതകല്പകമേ!
ഗുരുവായുമ മുന്നിലെഴുന്നരുളി-
പ്പെരുമാറുക പാർവ്വതിനന്ദന! നീ." ൧

"മരുഭൂമിയിലക്കിരണങ്ങൾ പര-
ന്നൊരുമാതിരി നീർഭ്രമമാവതുപോൽ
നിരുപാധികജീവനു ബന്ധനധീ-
യുരുവായതുമാറുക ശംഭുസുത!" ൨

[നിരുപാധികജീവന്=ശുദ്ധചൈതന്യസ്വരൂപനായ—ദേഹാദ്യാവരണമില്ലാതിരുന്ന—ജീവാത്മാവിന്. ഏകജീവവാദമെന്ന പ്രധാനസിദ്ധാന്തത്തിൽ ഏകമായ ശുദ്ധചൈതന്യത്തെ ജീവനെന്നു പറഞ്ഞിരിക്കയാൽ നിരുപാധികജീവനെന്നുള്ളതു താല്പര്യത്തോടു കൂടിയതാകുന്നു.]

"അഖിലംമമ ഹൃത്തിലെഴും ചുടൽനിൻ
നഖചന്ദ്രികകാന്തിയിലാറിടുകിൽ
സുഖമായ് പരനിഷ്ഠയിൽ നിന്നടിം ഷൺ-
മുഖ! കാണുകയെന്നതടുത്തപടി."

[അല്ലയോ സ്വാമി! അങ്ങയുടെ അതിശീതളമായ നഖചന്ദ്രികയിൽ പെട്ട് എന്റെ മനശ്ചകോരിയാപ്പിന്നത്തെപ്പടി ധ്യാനനിഷ്ഠയിൽ ആ പരമപദം താനായുണരുകയാകുന്നു.]

"അരുവാറുരുവാറുരയററജഗം
തിരുമേനിയിൽ നീരിൽ നരയ്ക്കുസമം
കരുതുംപടി ബുദ്ധിവിശുദ്ധിപരം
വരുവാൻ കൃപചെയ്യുക ശംഭുസുത!" ൪

[സ്വപ്നത്തിൽകണ്ട നഗരംപോലെയെങ്കിലും സ്വപ്നതുല്യമായ ജാഗ്രത്തിൽ കാണുന്നതുകൊണ്ട് അരൂപമെന്നു പറവാൻ വയ്യാതെയും സുഷുപ്തി, മൂർഛ, സമാധി മുതലായ അവസ്ഥകളിൽ തോന്നാത്തതുകൊണ്ട് രൂപമുള്ളതെന്നു തീർച്ചയാക്കാൻ പാടില്ലാതെയും ഇരിക്കയാൽ അനിർവാച്യം—അനിർവചനീയം (ഖണ്ഡിതമായി ന്രം പ്പെടുത്താൻ മേലാത്തതു്) ആയ ജഗത്തു് പരമാത്മാവായ അങ്ങയുടെ സത്താസ്വരൂപത്തിൽ, ജലത്തിൽ നരയെന്നപോലെ കാരണരൂപമായി കാണ്മാൻതക്കവണ്ണം മനശ്ശുദ്ധിയുണ്ടാകുന്നതിനു കൃപയോടുകൂടി അനു ഗ്രഹിക്കണമെന്നു താല്പര്യം.]

"കുതികാലിടി മൂലസരോജമതിൽ
പ്പതിയുംപടി ചെയ്യൊരുബന്ധബലാൽ
ചിതിശക്തിയുണർന്നതിനപ്പുറമായ്
പതിദർശനമേകുക ശംഭുസുത!" ൫

[കുതികാൽകൊണ്ടുള്ള തട്ടൽ മൂലാധാരത്തിങ്കൽ ഏല്ക്കുന്നവിധം ചെയ്യുന്നതായ മൂലബന്ധനമുദ്രയുടെ പരിശീലനത്താൽ കുണ്ഡലിശക്തി ഉണരുന്നു. അതിനുശേഷമുണ്ടാകേണ്ടതായ പതിയെന്ന പരമശിവന്റെ അല്ലെങ്കിൽ പരമാത്മാവിന്റെ ദർശനം—അതുതന്നെ താൻ എന്ന സാക്ഷാത്ക്കാരം—വരുവാൻ അനുഗ്രഹിക്കണമെന്നു സാരം.]

"മമയെന്നതു ബന്ധനകാരണമാം
ന മമയ്ക്കടിമപ്പെട്ടൊരൈക്യപദം
അമരാനതു ദേവകൾതൻ പൃതനാ-
കമനാമലദൃഷ്ടിയരയ്ക്കു ഗുഹ!" ൬

[പദാൎത്ഥങ്ങളുടെ പേരിൽ മമ—എന്റേതു്—എന്ന ബുദ്ധിബന്ധനത്തിനു ഹേതുവും ന മമ—എന്റേതല്ല—എന്നതു് അതായതു് അഭിമാനമില്ലായ്ക മോക്ഷം ലഭിക്കുന്നതിനു കാരണവും ആകുന്നു. ആകയാൽ മോക്ഷലാഭത്തിനായിട്ടു് അല്ലയോ ദേവസേനാപതേ! കടാക്ഷിക്കണമെ, എന്നു സാരം.]

“അനലോത്ഭവമാമുരകല്ലിനൊടീ
മനമാമുരകല്ലുരസുമ്പൊളെഴും
കനലിൽ ദുരിതത്തെയെരിച്ചുടിയൻ
പുനരുത്ഭവമാററുവതെന്നു ഗുഹ!” ൬

[അനലോത്ഭവ—സുബ്രഹ്മണ്യ—രൂപമായിരിക്കുന്ന ഉരകല്ലിനോടു ചേൎത്തു് എന്റെ മനമാകുന്ന തീക്കല്ലിനെ ഉരയ്ക്കുമ്പോൾ ഉണ്ടാകുന്ന ജ്ഞാനമാകുന്ന അഗ്നിയിൽ ദുഷ്കൎമ്മങ്ങളെ ചുട്ടെരിച്ചു ജന്മമരുതി വരുത്തുന്നതെന്നാണു ഭഗവാനെ എന്നു സാരം. നാരും കമ്പുരച്ചു തീയെടുക്കുന്നതാണു ശാസ്ത്രപ്രസിദ്ധമെങ്കിലും പഴയ തോക്കിലും മററുമുള്ള തീക്കല്ലിൽ തീയുണ്ടാകുന്നതു് അനുഭവമാണല്ലോ. ഇതിൽ നവ്യമെന്നു് ഒരു മേന്മയുമുണ്ടു്.]

* “ശ്രുതിമസ്തകദുഗ്ദ്ധമതിൽ പൊരുളാം
ഘൃതമായുറയുന്നൊരു ചിന്മയനിൽ
അതിനിശ്ചലനിഷ്ഠ വിളപ്പതിനായു്
മതിയേകിടുകിങ്ങയി ശംഭുസുത!” ൭

[വേദങ്ങളുടെ ശിരസ്സുകൾ—ഉപനിഷത്തുകൾ—ആകുന്ന പാലിൽ (അവയുടെ) അൎത്ഥാകൃതിയിൽ അവയിൽ വ്യാപിച്ചിരിക്കുന്ന ഘൃതരൂപചൈതന്യരൂപാത്മാവിൽ (താൻതന്നെ അതെന്ന) ഐക്യബുദ്ധിയുണ്ടാക്കണേ, എന്നു സാരം.]

* “ശിരമദ്ധ്യഗമായ സുഷുമ്നയിലു-
ള്ളരവദ്ധ്വനി തന്മുടിവാസ്സിലസും
പരവസ്തുവതാണഹമെന്നറിവിൽ
സ്ഥിരധൈൎയ്യമെനിക്കരുൾ ശംഭുസുത!” ൮

* (‘ശിരരാവാചീശിരോദന്തഃ’ എന്നു ടീകാസവ്സ്വം. അകാരാന്തം പുല്ലിംഗമായി ജടാധരനും പറയുന്നു.)

[ശിരസ്സിൻെറ അകത്തുള്ള സുഷുമ്നയിലെന്നു പറഞ്ഞതുകൊണ്ടു ബ്രഹ്മരന്ധ്രത്തെ ഗ്രഹിക്കണം. അവിടെയുള്ള നാദത്തിൻെറ അവസാന നിലയായി ശോഭിക്കുന്ന പരമാത്മാവു താൻതന്നെയെന്നുള്ളബോധത്തിൽ— അനുഭൂതിയിൽ— എനിക്കു് ഉറപ്പുവരുത്താറാകണെ, എന്നു സാരം.]

"അപകർഷനിമിത്തമതായിട്ടുമെ-
നപരാധശതങ്ങളെയമ്മപോൽ!
അപനുദ്യമനോ വചനക്രിയനീ
സുപഥത്തിൽനയിക്ക ഗുഹാപൂർണ്ണമായ്." ൩൦

[എനിക്കു കുറവിനു കാരണമായ അപരാധപരംപരയെ പെററമ്മയെന്നപോലെ കരുണയോടെ നോക്കി എൻെറ മനോവാക്കർമ്മങ്ങളെ ശ്രീ സുബ്രഹ്മണ്യസ്വാമി സമ്പൂർണ്ണം ആകുമാറു ശരിയായ വഴിക്കു കൊണ്ടുവരണമെ; അല്ലയോ ഗുഹ! എന്നു സംബോധനയായിട്ടുമെടുക്കാം.]

ശ്രീ സുബ്രഹ്മണ്യസ്തവം തീൎന്നു ശുഭം.

നീ. തീ. സ്വാ. സ്വതന്ത്രരചന.

---

"ചന്ദ്രാദിയൈയ്ക്കൻഡിടകൊണ്ടു ബീജ-
മന്ത്രത്തൊടേ വായുവിടത്തുമൂക്കിൽ
തന്ത്രത്തിലേററിജ്ജപമൊത്തുനിൎത്തി-
ട്ടന്ത്രത്തിൽ മുറരീടിൽ വലത്തുവിട്ടു്. ൧

ഉൾക്കൊൾക മേലാവഴി, നിൎത്തിമുമ്പോ-
ലൂക്കൊട്ടുതാൎത്തിട്ടിഡയാലൊഴിക്ക
നോക്കൊക്കെയാത്മാവി,ലെട്ടത്തേക്കാൾ
നീക്കൊല്ല വേഗത്തിലിതാം രഹസ്യം. ൨

മുമ്മൂന്നു തിങ്കൾക്കിടകൊണ്ടുമാത്ര
യെൺമൂന്നു ചെന്നങ്ങുരുവെൺപതാകിൽ

സമ്മൂഢശക്തിയ്ക്കുണർവുററദുഷ്ട-
നിർമ്മൂലമാം വത്സരമത്രചെന്നാൽ.” ൩

(നീ. തീ. സ്വാ. സ്വതന്ത്രരചന) ഇങ്ങനെ പ്രാണായാമം.

---

[ഈ ഭാഗം വിസ്തരിച്ച് ഹഠയോഗപ്രദീപികയിൽ കാണാം. പൂരകത്തെക്കാൾ കുംഭകം ചെയ്യുന്ന സമയം കുറഞ്ഞാൽ ഫലം കുറയുമെന്നേ ഉള്ളൂ. രേചകം (പുറത്തുവിടൽ) ഗ്രഹിക്കുന്ന (പൂരക) സമയത്തേക്കാൾ വേഗമായാൽ അബദ്ധംതന്നെ. ആദ്യം ഇടത്തുകൂടി വലിച്ചു വലത്തുകൂടി വിട്ടാൽ പിന്നെ വലത്തുകൂടി പൂരകംചെയ്തു ഇടത്തുകൂടി വിടണം. ആത്മസ്വരൂപത്തെ താനായി ചിന്തിക്കുന്ന മനസ്സിനെ ഹൃദയത്തിൽ തന്നെ അല്ലെങ്കിൽ ഭ്രൂമധ്യത്തിങ്കൽ നിറുത്തിക്കൊണ്ടുവേണം പൂരകാദികളെല്ലാം ചെയ്യാൻ.]

---

“ജാതിയാശ്രമമിവയ്ക്കു ദാസന-
ല്ലാതിരുന്നു സകലേന്ദ്രിയത്തെയും
നീതിനിഷ്ഠയൊടടക്കി മേൽഗ്ഗുരു-
ജ്യോതിപാൎത്തു, ശുചിയാം മനസ്സതിൽ,
ഏറ്റവും തെളിവുചേൎന്നവേദന-
ച്ചുററഴിഞ്ഞു നിനവീന്നു വിട്ടു, തൻ
അററമാകിലറിയപ്പെടാതെ നോ-
ക്കററപോലെ വിളയാടിടുന്നതായ്,
ശാന്തമംഗലവപുസ്സൊടൊത്തു വേ-
ദാന്തമൂലവടിവുററ, മുററടൻ
അന്തമാദിയിവകെ,ട്ട വിട്ട്യന്തൽ
തന്തലയ്ക്കു പിണയാതെ നില്പതായ്,
ഭേദമാറുമവകന്നു ചിൽസുഖ-
സ്വാദമൻ വിളുമട്ടുഭംഗിയിൽ
ആദരിച്ചുമ,തലോടിടുന്ന തു-

പ്പാദപങ്കജമിടഞ്ഞു നില്പതായ്,
മൂന്നുകൺ ശിതിഗളങ്ങളിത്രമേ-
ലൊന്നുചേൎന്നവടിവാൎന്നമഹേശനെ
എന്നുമോൎക്കിലിരുളിന്റെയപ്പുറ-
ത്തുന്ന മദ്ധ്യപദത്തിലെത്തിടാം.”   ൧. ൨. ൩. ൪. ൫.

സഗുണധ്യാനം. (കൈവല്യോപനിഷത്ത്.)

---

“എല്ലാററിന്നുമിടംകൊടുത്തു മുറിയാത്തുള്ളംവെളിക്കും നിറ-
ഞ്ഞെല്ലാററെത്തൊട്ടിരിപ്പതെങ്കിലുമിതെന്നൂന്നി ഗ്രഹിപ്പാൻതരം
തെല്ലാശിപ്പുവനേകമാക നടുനാഡിത്തട്ടിലുച്ചസ്ഥമായ്
ഫുല്ലാബ്ജത്തിൽവിളങ്ങിടുന്നപരമജ്യോതിസ്സെനിക്കാശ്രയം.”

---

“ഒളിവെളിയതുതന്നിലാകമാനം
തെളിവിൽവരുത്തിയൊരുന്നമായി നില്പാൻ
കുളിർതഴമരുളോടുകൂടി മായ-
കളിയിലിരിക്കുമൊരീശ്വരൻ തുണയ്ക്ക.”

---

“മനസ്സിന്ദ്രിയാദി പ്രവൃത്തിയ്ക്കു മുമ്പൻ
വിനഷ്ടാഖിലോപാധിയാകാശതുല്യൻ
ജഗച്ചേഷ്ടതന്മൂലതാരക്കനെപ്പോ-
ലഹംതന്നെയാം നിത്യബോധാത്മരൂപൻ. ൧

മുഖച്ഛായ കണ്ണാടിയിൽ കാണ്മതെന്നും
മുഖംതന്നിൽനിന്നന്യമാം വസ്തുവല്ല
ചിദാഭാസനാം ജീവനുള്ളത്തിലിപ്പോ-
ലഹംതന്നെയാം നിത്യബോധാത്മരൂപൻ ൨

വിയത്തൊപ്പമച്ഛംപരം ശുദ്ധമൊന്നായ്
സമസ്തത്തിലും വ്യാപ്തമാമേതതെന്നാൽ
സമസ്തപ്രപഞ്ചം തൊടുന്നില്ലപാത്താ-
ലഹംതന്നെയാനിത്യബോധാത്മരൂപൻ." ൩

ഹസ്താമലകസ്തോത്രത്തിൽനിന്നു തർജ്ജിമ.

---

# ആത്മപഞ്ചകം.

"പ്രാണനും മനവും ശരീരവുമിന്ദ്രിയങ്ങളുമല്ലമേ-
ക്കാണമേല്ക്കുമഹംമതിപ്പുതുമല്ലബുദ്ധിയുമല്ലഹം;
നാണയങ്ങളുമല്ലഭൂമികളത്രപുത്രരുമല്ല, ചിൽ-
സ്ഥൂണവിഗ്രഹമാൻ സവ്വമട്ടുത്തുകാണ്മൊരു സാക്ഷിഞാൻ. ൧

വള്ളിയെന്നറിയായ്കകൊണ്ടതു സപ്പമായ വിധം തനി-
യ്ക്കുള്ളിരിപ്പു ശരാശരിയ്ക്കുണരാതെ താനിഹ ജീവനായ്
തള്ളിവിട്ടഹിവിഭ്രമം കയറെന്നുകേട്ടുതറച്ചപോ-
ലുള്ളിലായിതു ജീവനല്ല ശിവോഹമെന്ന ഗുരൂക്തിയാൽ. ൨

സത്യബോധസുഖസ്വരൂപമതാംപരം പൊരുളംതന്നിലീ-
മിത്ഥ്യയാകിയ വിശ്വകല്പന വന്നു വിഭ്രമശക്തിയാൽ
സ്വപ്നമട്ടു സുഷുപ്തി മോഹജാലത്തിനാലതസത്യമാം
നിത്യശുദ്ധവപുസ്സൊടൊത്തു നിറഞ്ഞെഴും ശിവനൊന്നുഞാൻ.

എങ്കൽനിന്നകലത്തുവാസ്തവമായ് ജഗത്തണുമാത്രമാ-
യെങ്കിലും വരുകില്ലതാകെയവിദ്യയാൽ പരികല്പിതം
ദപ്പണത്തിനകത്തെഴുന്നവപോലെയദ്വയനായിട്ടു-
ന്നിപ്പുരീശനിലുള്ളതായി വരുന്നുഞാനതിനാൽ ശിവൻ. ൪

ഉണരുമ്പൊഴുമുഗ്രനിദ്രവന്നി-
ങ്ങണയുന്നേരവുമൊന്നുപോലെയുള്ളിൽ
ഊണയാതെ സദാവിളങ്ങിടും നി-
ൎഗ്ഗുണസച്ചിൽ സുഖവസ്തുവായതീഞാൻ. ൨

ഗുണവിക്രിയകൊണ്ടു സൃഷ്ടി, സംര-
ക്ഷണ,സംഹാരമിതൊക്കവേനടത്തി
ഗണനാവധിവിട്ടു വാഴുമന്നി-
ൎഗ്ഗുണസച്ചിൽ സുഖവസ്തുവായതീഞാൻ. ൩

കണഭക്ഷപാദക്ഷകാദിവിദ്യാ-
ഗണപക്ഷാന്തരസാക്ഷിഭാവമോടേ
ഉണൎവുറ്റനിശം തെളിഞ്ഞിടും നി-
ൎഗ്ഗുണസച്ചിൽ സുഖവസ്തുവായതീഞാൻ. ൪

ഗണസംഖ്യയസേവ്യനായിനൃത്ത-
ക്ഷണചഞ്ചൽത്തിരുവംഘ്രിയായിനിത്യം
ഫണിഭൂഷണവേഷമാണ്ടെഴും നി-
ൎഗ്ഗുണസച്ചിൽ സുഖവസ്തുവായതീഞാൻ." ൫

സ്വാനുഭൂതിപഞ്ചകം തീൎന്നു.

(പര. നാ. സ്വതന്ത്രരചന.)

---

"പൂജാദിയിൽ കൊതിയനെന്നു ഭവാനെയൊട്ടും
പാകം വരാത്ത മുനിമാർ പറയുന്നു ശംഭോ!
പാൎത്തീടിലാത്തു നിജതീൎത്ഥമതുപാനേവം
പാഴായഭോഗമതിലാശയുദിക്കയില്ല. ൧

തുള്ളിജ്ജലം, തുളസിയാകിലുമാറാഭക്തി
തള്ളിക്കവിഞ്ഞുതവ നൽകുകിലായവൾക്ക്

ഉള്ളം തെളിഞ്ഞഖിലഭൂതിയുമേകമെല്ലാം
കള്ളപ്പകിട്ടുകലരും തവമായയത്രെ. ൨

ശ്രീകണ്ഠ! നീ ത്രിഭുവനങ്ങളിലും നിറഞ്ഞോ-
രേകസ്വരൂപനഖിലാദിപുമാൻ പുരാണൻ
ല്ലോകം ലയിക്കുമളവിൽ കലശാന്തകന്നാ-
ലാകാശമെന്ന വിധമങ്ങവശേഷനാകും. ൩

ഒന്നെങ്കിലും ദിവിവിളങ്ങിടുമർക്കബിംബം
ഭിന്നങ്ങളാം ഘടജലങ്ങളിൽ വേറുവേറായ്
തോന്നുന്നപോലെ ഹൃദയങ്ങളിലൊത്തുനീതാൻ
നിന്നിട്ടനേകകലയാന്ന പടികകൊണ്മൂ. ൪

ഉണ്ടാക്ക, കാക്കുക, യഴിക്കുക വിശ്വമേവം
വേണ്ടൊന്നുമേ തവനിനയ്ക്കുകിലെങ്കിലുംനീ
പണ്ടേകിടക്കുമടിയറ്റൊരു ജീവകർമ്മം
കൊണ്ടുകളിനാവിനസമം സകലം നടത്തും.” ൫

(ശിവഗീതയിൽനിന്നു തർജ്ജിമ.)

പരമാനന്ദനാഥഃ

## തത്ത്വമസിവാക്യം.

“ നീതായ്ത്തന്നെയിരുന്നുമുന്നതതമാം തേജോംബുഭൂവാദിയാ-
യിദ്ദേഹം പണിചെയ്തു തിങ്കലഭിമാനത്താൽപരൻജീവനായ്
ദേഹത്തോളവുമുള്ള കാര്യമൊഴിവാക്കിക്കാൺക തന്നെസ്സ്വയ-
ഞ്ജ്ഞാനാദ്വൈതപരാത്മവസ്തുവതുനീയായിട്ടിതാവന്നിതു. ൧

ത്തേനിൽച്ചേൎന്നാമിശ്രമാം പലരസം
പോലെങ്ങുമങ്ങുമൊന്നാം ന-
ല്ലോരനേകരസം ഭജിപ്പിതു ജനം
ബോധിച്ചിടുന്നില്ലഹോ!!
യാതൊന്നിന്ന പതിച്ചു ജീവർപരം
ദുഃഖിച്ചിടുന്നോർകളു-
ള്ളീടുന്നപരാത്മവസ്തുവതുനീ
താൻ, ദുഃഖിയല്ലുണ്മമെ. ൨

എപ്പോലീക്കടൽവെള്ളമഭ്രവടിവായ് പിന്നീടുതിന്നാകവേ
ചൊല്ലാങ്ങും പുഴയെന്ന പേർ മൊഴികരാരാശിധിയെന്നിയേ
അപ്പോൾ 'താനെ'ന്നറിവില്ലാതെട്ടിടുമുപാധിച്ചേച്ച്യാലെമറ-
ന്നിപ്പോളുൾപ്പരമാത്മവസ്തുവതുനീയെന്നോൎക്ക നിൎപ്പൂണ്ണത. ൩

ജീവൻ പോയൊരു കന്ദണങ്ങിമറിടത്തായാസ്ഥലംകെട്ടിടും
ഭാവംകാട്ടുകകൊണ്ടു ദേഹമിതിൽനിന്നാത്മാവു വേറൊന്നിവൻ
ചൊല്ലാംചൈതന്യമെന്നിയേ നിത്യനിവനാമാത്മാവുതാനായിരി
ക്കുന്നെന്നോൎക്ക, പരാത്മവസ്തുവതുനീ ഭേദഭ്രമം വിട്ടിടു്. ൪

ഇക്കാണുന്നജഗത്തെവർക്കലതിസൂക്ഷ്മത്വപ്പെട്ടിരുന്നിങ്ങുവ-
ന്നാക്കച്ചേൎന്നവടത്തെയീമ്മൂലബീജത്തിൻകൽനിന്നെന്നപോൽ
ശ്രദ്ധാവാനണുതന്നിൽവച്ചുമണുവാമാത്മാഗമിക്കായ്വരും
ശ്രദ്ധിച്ചീടുപരാത്മവസ്തു വതുനീ സത്യം, വൃഥാമററവ. ൫

നീരിൽച്ചേൎന്നു ലയിച്ചിടും ലവണഖണ്ഡം ക-
ണ്ണിനാൽ കാണുവാൻ
പാരംക്ലേശമതീരസത്തെ രസനാഗ്രത്താൽ
ഗ്രഹിക്കാമിധം

നന്നായ്ബോധിതനായറിഞ്ഞു നയവാ
ക്കാൽ ശ്വേതകേത്വാഹ്വനാം-
പുത്രൻ തല്പരിചോർത്ഥിതദ്വയാദ്വം
കാണുന്ന മറ്റേവനും'
നിത്യാനന്ദമടഞ്ഞുകൊണ്ടു കൃതകൃ-
ത്യൻതന്നെയായ്ത്തീർന്നിടും."

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി.
(സ്വാരാജ്യസിദ്ധിയിൽനിന്നു തർജ്ജിമ)

എൻ. എസ്. തത്വാലോകമന്ദിരഗ്രന്ഥാവലിഒന്നാം ഖണ്ഡം

ബ്രഹ്മാംജലി.

സമാപ്തം.

ശുഭം. ശാന്തി.

---

"ആചന്ദ്രാർക്കം നാകലോകാന്തകാരം
വൈചക്ഷണ്യം ചാത്രസംഭേദിതേതി
ശ്രീഭട്ടാരസ്വാമിപാദൈ നിസൃഷ്ടാ
ധീഭാണ്ഡാഗാരോദ്ഘപ്ലുഷോഞ്ജലിർനഃ'

ജ്ഞാനപ്രകാശഃ—